പ്രതിവാരപ്രഭാഷണം (The Sermon for the Week)

# സകലത്തിനും മതിയായ ദൈവകൃപ

(എം. ററി.)

"ശിമോൻപത്രോസ് കയറി നൂററമ്പത്തുമൂന്നു വലയമീൻ നിറഞ്ഞ വല കരയ്ക്കു വലിച്ചുകയററി; അത്ര വളരെ ഉണ്ടായിരുന്നിട്ടും വല കീറിയില്ല."

(വി. യോഹ: 21: 11)

ഉപമകളിലും അലങ്കാരഭാഷാപ്രയോഗങ്ങളിലും അടങ്ങിയിരിക്കുന്ന ആത്മീയസത്യങ്ങളെ വ്യാഖ്യാനിക്കുന്നതിൽ വളരെ ശ്രദ്ധ ആവശ്യമാണ്. നമ്മുടെ കർത്താവിന്റെ ഉപമകളെയും സാലങ്കാര പദപ്രയോഗങ്ങളെയും വ്യാഖ്യാനിക്കുന്നവർ ചിലപ്പോൾ കർത്താവ് ഉദ്ദേശിക്കാത്ത നിഗമനങ്ങളിൽ എത്തിച്ചേരുക സാധാരണമാണ്. പ്രഥമ വീക്ഷണത്തിൽ യാതൊരു ആത്മീയ അർത്ഥവും ഉദ്ദേശിക്കാനിടയില്ലെന്നു നമുക്കു തോന്നാവുന്ന ചില പ്രസ്താവനകൾ അഗാധമായ ചില ആത്മീയാനുഭവങ്ങളെ വിശദമാക്കുവാൻ സഹായിക്കാറുണ്ട്. ഏതാണ്ട് അങ്ങനെയുള്ള ഒരു പ്രസ്താവനയാണ് മേൽ ഉദ്ധരിച്ച വാക്യത്തിൽ അടങ്ങിയിട്ടുള്ള ഒന്നു്. "അത്ര വളരെ ഉണ്ടായിരുന്നിട്ടും വല കീറിയില്ല." രാത്രി മുഴുവൻ ബദ്ധിമുട്ടി വലവീശിയിട്ടും ഒരൊററ മത്സ്യം പോലും ലഭിക്കാതെ നിരുന്മേഷരായി നിലകൊണ്ടിരുന്ന ശിഷ്യന്മാരോട് പടകിന്റെ വലത്തുവശത്തു വലയിട്ടുവാൻ കർത്താവ് ആജ്ഞാപിക്കുകയും അവർ അപ്രകാരം ചെയ്യുകയും ചെയ്തു. വല കരയ്ക്കു വലിച്ചുകയററിയപ്പോൾ നൂററമ്പത്തുമൂന്നു മത്സ്യമുണ്ടായിരുന്നതായി സുവിശേഷകൻ രേഖപ്പെടുത്തിയിരിക്കുന്നു. കർത്താവ് പ്രവർത്തിച്ച ഒരത്ഭുതമായിരുന്നു ഇതു്. അപ്പോഴത്തെ വിസ്മയത്തിനിടയിൽ ആ ശിഷ്യന്മാർ മത്സ്യത്തിന്റെ കൃത്യമായ എണ്ണം നോക്കിയെന്നുള്ളതു് ഒരുവിധത്തിൽ ആശ്ചര്യകരമാണ്. എന്നാൽ വളരെ സമഗ്രമായ ഒരു ഗ്രന്ഥത്തിൽ സുവിശേഷകൻ ഈ വിശദാംശം എടുത്തു പറഞ്ഞതും അതുപോലെ തന്നെ മത്സ്യങ്ങളുടെ സംഖ്യ അത്ര വളരെ ഉണ്ടായിരുന്നിട്ടും "വല കീറിയില്ല" എന്നു പ്രത്യേകം പ്രസ്താവിച്ചതും അതിലും അതിശയകരമായി തോന്നുന്നു. ഈ പ്രസ്താവനയ്ക്കു വ്യംഗ്യമായ എന്തെങ്കിലും അർത്ഥം സുവിശേഷകൻ സങ്കല്പിച്ചിരുന്നോ എന്നു സംശയമാണ്. എങ്കിലും ഒരു ആത്മീയാനുഭവത്തെ വിവരിക്കുവാൻ ആ പ്രസ്താവന ഉപയോഗിക്കാവുന്നതാണ്. "അത്ര വളരെ ഉണ്ടായിരുന്നിട്ടും വല കീറിയില്ല." നമ്മുടെ ജീവിതം പലവിധത്തിലുള്ള ഭാരങ്ങൾ നിമിത്തം തകർന്നു പോകത്തക്ക നിലയിൽ നാം എത്തിച്ചേരാറുണ്ടല്ലോ. ദുർവ്വഹമായ ദുഃഖവും ദുരിതവും വേദനയും പ്രയാസവും നമുക്കുണ്ടാകാറുണ്ട്. കഷ്ടപ്പാടുകളുടെ ബാഹുല്യത്തിൽ നമ്മുടെ ജീവിതമാകുന്ന വല കീറിപ്പോകുമെന്നു നാം ഭയപ്പെടാറുണ്ട്. കഷ്ടപ്പെടുന്നവരേക്കാൾ കാണികൾ കൂടുതൽ അത്ഭുതപ്പെടാറുണ്ട്. എങ്ങനെ ആ ജീവിതം ഇത്രയധികം ഭാരം താങ്ങിയെന്നു്. നമുക്കു നമ്മുടെ ചില ഭൂതകാല അനുഭവങ്ങളിലേക്കു തിരിഞ്ഞു നോക്കുമ്പോൾ നമ്മുടെ സഹനശക്തിയെക്കുറിച്ചു അത്ഭുതം തോന്നാറുണ്ട്. ചില മനുഷ്യരുടെ സഹനശക്തി അത്ഭുതകരംതന്നെ. താരതമ്യേന നമ്മുടെ സ്ത്രീകൾ പുരുഷന്മാരേക്കാൾ നിശ്ശബ്ദമായ സഹനശക്തി കൂടുതലുള്ളവരാണ്. മനുഷ്യശരീരത്തിനും മനസ്സിനും വളരെയധികം നിഗ്രഢശക്തികളുണ്ട്. എന്നാൽ നാം എതിർശക്തികളുടെയും ഭാരങ്ങളുടെയും കീഴിൽ അമർന്നു പോകാതെ നിലനിൽക്കുന്നതു് നമ്മുടെ സ്വന്തശക്തികൊണ്ടല്ല, ദൈവത്തിന്റെ അദൃശ്യമായ തുണകൊണ്ടാണെന്നു നാം ഓർക്കാറില്ല. നൂററമ്പത്തിമൂന്നു വലിയ മത്സ്യം കയറിയിട്ടും ആ വല കീറിയില്ല എന്നുള്ളതു് ഒരത്ഭുതമായതു കൊണ്ടാണ് സുവിശേഷകൻ അതു പ്രത്യേകിച്ചും എടുത്തു പറഞ്ഞതു്. ആ അത്ഭുതത്തിന്റെ നിദാനം അത്ഭുതം പ്രവർത്തിച്ച കർത്താവിന്റെ ശക്തിയാണെന്നുള്ളതിനു സംശയമില്ല. ജീവിതത്തിലും അതു് വാസ്തവമാണ്. നമ്മുടെ ജീവിതമാകുന്ന വല പലപ്പോഴും പൊട്ടിപ്പോകുമെന്നു നമുക്കു ഭയം തോന്നിയാലും അതു പൊട്ടുന്നില്ല. കേവലം മൺപാത്രങ്ങളായ നമ്മിൽ നിക്ഷേപിച്ചിരിക്കുന്ന ദിവ്യശക്തി അത്ര വല്യതാണ്. നമ്മുടെ പരിമിതമായ കഴിവുകൾ നോക്കിയല്ല നമ്മുടെ ജീവിതത്തിന്റെ കെൽപ്പ് നാം കണക്കു കൂട്ടേണ്ടതു്. കർത്താവിന്റെ അമിതമായ ശക്തിയാണ് നമുക്കുള്ളതു്. അന്ധകാരമയമായ ജീവിതഘട്ടങ്ങളെയും വിഷമസന്ധികളെയും അഭിമുഖീകരിക്കുമ്പോൾ നാം ഒട്ടുംതന്നെ ഭയപ്പെട്ടിട്ടാവശ്യമില്ല. നാം ബലഹീനരാണെങ്കിലും കർത്താവിന്റെ നിത്യഭുജങ്ങൾ നമ്മെ താങ്ങിക്കൊള്ളും എന്നു വിശ്വസിച്ചു നമുക്കു ധൈര്യമായിരിക്കാം. "നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുതു്; നിങ്ങൾ ഭയപ്പെടുകയുമരുതു്. നിങ്ങൾ ദൈവത്തിൽ വിശ്വസിപ്പിൻ, എന്നിലും വിശ്വസിപ്പിൻ" എന്നാണ് നമ്മുടെ കർത്താവു പറഞ്ഞിട്ടുള്ളതു്. ഈ വാക്കുകളെ നമുക്ക് അക്ഷരംപ്രതി വിശ്വസിക്കാവുന്നതാണ്. ജീവിതഭാരങ്ങളിൽ കിടന്നു വലയുന്നവർക്കുള്ള സന്ദേശമാണ് നമ്മുടെ കർത്താവിന്റേതു്. തന്റെ കൃപ ഏവർക്കും മതിയായതാണ്. അതു നമ്മിലേക്കു പ്രവഹിക്കുവാൻ നമ്മുടെ വിശ്വാസം ഒന്നുമാത്രമാണ് ആവശ്യമായിട്ടുള്ളതു്. അതും ദൈവത്തിന്റെ ദാനമാണ്. "ചോദിപ്പിൻ എന്നാൽ നിങ്ങൾക്കു ലഭിക്കും." "കർത്താവേ ഞാൻ വിശ്വസിക്കുന്നു; എന്റെ വിശ്വാസക്കുറവിനെ തുണയ്ക്കേണമേ."

---

പുരോഗതി പ്രാപിച്ച ഒരു സമുദായത്തിന്റെ പരമാദ്ധ്യക്ഷനാണ്. തിരുമേനിയുടെ പ്രവർത്തനങ്ങളാണ് ഇതര പൗരസ്ത്യസഭകൾക്കു മാതൃകാപരമായിരിക്കേണ്ടതു്. അങ്ങനെ ഒരു നേതൃത്വം സംപൂജ്യനായ ബാവാ തിരുമേനി കലണ്ടർ കാര്യത്തിൽ നൽകിയതിൽ തിരുമേനിയേയും സുന്നഹദോസിനേയും ഹൃദയപൂർവ്വം അഭിനന്ദിക്കുകയും, ഞങ്ങളുടെ ചിരകാലപ്രതീക്ഷിതമായ ഒരു പരിഷ്ക്കാരം നടന്നു കണ്ടതിൽ ആഹ്ലാദിക്കുകയും ചെയ്തുകൊള്ളുന്നു.

---

## സൺഡേസ്കൂൾ സമ്മർ ക്ലാസ്സ്

മലങ്കര ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ സമാജത്തിന്റെ നേതൃത്വത്തിൽ നടത്തപ്പെടുന്ന അദ്ധ്യാപകപരിശീലന സമ്മർ ക്ലാസ്സ് ഈ വർഷം തുമ്പൺ വലിയപള്ളിയിൽ ആരംഭിച്ചിരിക്കുന്നു. മെയ് മൂന്നാംതീയതി സമാജത്തിന്റെ വാർഷികസമ്മേളനം പൂർവാധികം കേമമായി നടത്തപ്പെടുന്നതും മത്സര പരീക്ഷാവിജയികൾക്കു സമ്മാനദാനം ഉണ്ടായിരിക്കുന്നതുമാണ്.

# വിശദദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### പരാജിതമായ ബന്ധനശ്രമം

കർത്താവിനെക്കണ്ടു ബന്ധിക്കുവാൻ പോയ
മർത്ത്യൻ ജനത്തിന്റെ ഭാഷണം കേൾക്കവേ
വല്ലാത്ത ഭാവത്തിലെത്തിനാൻ, ചെയ്യേണ്ട-
തെല്ലാം മറന്നാൻ വിനീതനായ് മാറിനാൻ
ശ്രീയേശുദേവന്റെ ശക്തിയും യുക്തിയും
മായം കലർന്നിടാതുള്ള നടത്തയും
ശ്രോത്രത്തിനിമ്പമരുളുന്ന വാണിയും
നേത്രം കുളിർപ്പിക്കുമാകാരഭംഗിയും
ധീരനാം പോലീസുകാരനെ നിശ്ചല-
വിഗ്രഹമാക്കിച്ചമച്ചു കുറച്ചിട.
വേഗം പിടിച്ചു വലിച്ചിഴച്ചെത്രയും
ശോകം പിടിപെട്ടമാറു ബന്ധിച്ചഥ
കാരാഗൃഹത്തിലടയ്ക്കണമെന്നുള്ള
കല്പന വൈദികാദ്ധ്യക്ഷൻ കൊടുത്തിതെ.
പോലീസുകാരനാക്കല്പന സത്വരം
പാലിപ്പാൻ വന്നതാണാപ്പള്ളിയിൽ തദാ.
പക്ഷെ ഫലിച്ചില്ല യാതൊന്നും ക്രൂരിരുൾ
പത്മപ്രിയൻ തന്റെ നേർക്കെന്തു കാട്ടിടും.
മൌനമായ്പ്പോലീസുദ്യോഗസ്ഥൻ തന്നുടെ
കൂട്ടുകാരൊന്നിച്ചു പള്ളിക്കകം വിട്ടു.
വൈദികാദ്ധ്യക്ഷന്റെ സന്നിധൌ ചെന്നെത്തി
ബന്ധിതന്മാരായ കുറ്റക്കാരെന്നിയേ.

"എന്തിതെന്തെന്തെ"ന്നു കയ്യാപ്പാനെത്രയും
സ്വാന്തം കലങ്ങിപ്പുലമ്പിനാനുച്ചത്തിൽ
"നസ്രേയനെക്കെട്ടികൊണ്ടുപോരാതേ വം
ക്രൂസലെന്യേ നിങ്ങളെന്തിനു വന്നെത്തി?"
"കുറ്റമില്ലാത്തൊരു മർത്ത്യനെ ബന്ധിച്ചു
കൊണ്ടിങ്ങുപോന്നാലപകടമായ് വരും
അങ്ങു പറയുന്നതൊന്നുമാ മാനവ-
പുംഗവൻ ചെയ്യുമാറില്ലാ തിരുമേനി!"
പോലീസുനായകനേവം കഥിക്കവേ
പാരം വിജൃംഭിച്ചു സന്നദ്രീം സംഘം.
"നീയുമാ മാന്ത്രികൻ തൻ മിത്രമായിതൊ
നിന്നേക്കൊണ്ടെന്തിന്നു കൊള്ളാം കഥിക്ക നീ."
കയ്യാപ്പാസിങ്ങനെ ചൊൽകവേ, യാതൊന്നും
പ്രത്യുത്തരം നൽകിയില്ല തൽ സേവകൻ.
അന്നാസിനും കയ്യാപ്പാസിനും മാനസ-
മഗ്നിയിൽ പെട്ടപോൽ കോപത്താൽ തപ്തമായ്.
"നിക്കോദിമോസെ"ന്ന വൃദ്ധൻ, കർത്താവിന്റെ
സൽക്കർമ്മമൊക്കയും വർണ്ണിച്ചു കേൾപ്പിച്ചു.
സത്യത്തെ ദർശിച്ച നിക്കോദിമോസിന്റെ
സദ്വാക്യം കേട്ടിട്ടു കോപം വർദ്ധിക്കയാൽ
"നീ പോയി നന്നായ് തിരക്കു, ഗലീലയിൽ
നിന്നും പ്രവാചകരാഗമിച്ചിട്ടില്ല."
സന്നിദ്രീം സംഘത്തിലുള്ളവരീവിധം
ചൊന്നിട്ടു നാനാവഴിക്കു പിരിഞ്ഞുപോയ്.

## ഓർത്തഡോക്സ് സഭ ഗ്രീഗോറിയൻ കലണ്ടർ സ്വീകരിക്കുന്നു

അടുത്ത സ്വർഗ്ഗാരോഹണപ്പെരുനാൾ (14–5–53) മുതൽ ഗ്രീഗോറിയൻ കലണ്ടർ സ്വീകരിക്കുവാനും മേല്പട്ടസ്ഥാനാഭിഷേകം മെയ് 15-ാം തീയതി മാർ ഏലിയാ ചാപ്പലിൽ വച്ചു നടത്താനും മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് തീരുമാനിച്ചിരിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്കോപ്പൽ സുന്നഹദോസ് പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കൂടി. നി. വ. ദി. ശ്രീ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും നി. വ. ദി. ശ്രീ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും സന്നിഹിതരായിരുന്നു. മേല്പട്ടസ്ഥാനാഭിഷേകം, പഞ്ചാംഗപരിഷ്ക്കരണം എന്നിവയായിരുന്നു പ്രധാന ആലോചനാവിഷയങ്ങൾ. ഇക്കാര്യങ്ങൾ സംബന്ധിച്ചു മലങ്കര അസോസ്യേഷനും മാനേജിംഗ് കമ്മിറ്റിയും ചെയ്തിട്ടുള്ള ശുപാർശകളെപ്പറ്റി ഗാഢമായി ആലോചിച്ച ശേഷം വ. ദി. ശ്രീമാന്മാരായ എം. പി. പത്രോസ് റമ്പാൻ, വി. കെ. മാത്യൂസ് റമ്പാൻ, പി. ഇ. ദാനിയേൽറമ്പാൻ, ഇ. മാത്യൂസ് റമ്പാൻ, ദിവ്യശ്രീ പാറേട്ട് മാത്യൂസ് കത്തനാർ എന്നിവരെ മേല്പട്ടക്കാരായി വാഴിക്കണമെന്നും, അടുത്ത സ്വർഗ്ഗാരോഹണപ്പെരുനാൾ (14–5–53) മുതൽ ഗ്രീഗോറിയൻ കലണ്ടർ സ്വീകരിക്കണമെന്നും ഐകകണ്ഠ്യേന തീരുമാനിച്ചു. മേല്പട്ടസ്ഥാനാഭിഷേകം കോട്ടയം മാർ ഏലിയാ ചാപ്പലിൽ വച്ചു മേയ് 15—ാം തീയതി വെള്ളിയാഴ്ച നടത്തുന്നതാണ്. പുതിയ പഞ്ചാംഗം എത്രയും വേഗം അച്ചടിപ്പിച്ചു പള്ളികൾക്കയച്ചു കൊടുപ്പാൻ ആവശ്യമായ നിർദ്ദേശങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ട്.

### കുന്നൂർ പള്ളി.

നീലഗിരിയിലും ചുറ്റുമുള്ള സ്ഥലങ്ങളിലും നിവസിക്കുന്ന സുറിയാനി ക്രിസ്ത്യാനികളുടെ ആത്മീയാവശ്യങ്ങൾ നിറവേറുന്നതിനു അവിടെ ഒരു പള്ളിയും പട്ടക്കാരനും ആവശ്യമാണ്. റവ. ഫാദർ കുറിയാക്കോസിന്റെ നിരന്തരമായ പരിശ്രമത്താൽ അവിടെ പള്ളിക്കാവശ്യമായ ഒരു സ്ഥലം വാങ്ങുകയും ഗവണ്മെന്റനുവാദം ലഭിക്കുകയും ചെയ്തിട്ടുണ്ട്. അവിടെ പള്ളി പണിയുന്നതിനു മാതൃസഭയിൽനിന്നും, സഭാംഗങ്ങളിൽനിന്നും സഹായം ആവശ്യമായിരിക്കുന്നു. പള്ളി പണിക്കുള്ളപണം ഉണ്ടാക്കുന്നതിനു 1953 മെയ് 16-ാംനു- ഊട്ടിയിലെ ബോട്ടാണിക്കൽ ഗാർഡൻസിൽവച്ച് നടത്തുന്ന പുഷ്പപ്രദർശനത്തോടനുബന്ധിച്ച് ഒരു കൗതുക വല്പന നടത്തുവാൻ സജ്ജീകരണങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. ഈ സംരംഭം വിജയത്തിലെത്തിക്കുന്നതിന് സാധനങ്ങൾ അയച്ചു കൊടുക്കുന്നവർ റയിൽവേപാഴ്സൽ വഴിയോ, റി. വി. എസ്സ്. വഴിയോ മെയ് 8-ാംനു-ക്കകം Mrs. Elizabeth Johnson, Leslie Cottage, Charing Cross, Ootty, Nilgrisഎന്ന മേൽവിലാസത്തിൽ അയച്ചുകൊടുത്തു സഹായിക്കുക.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. സങ്കീ. 37.

ദാവീദ്, തന്റെ സ്നേഹിതന്മാരുടെ പ്രേരണയ്ക്കു വിധേയനായി ശൗലിനെ വധിച്ചിരുന്നു എങ്കിൽ അതുമൂലം തന്റെ മനസ്സമാധാനം മുഴുവൻ നഷ്ടപ്പെടുത്തുമായിരുന്നു. തന്റെ ജീവിതകാലത്തു് വിവിധക്ലേശങ്ങൾക്കു് അദ്ദേഹം വിധേയനായി. എങ്കിലും ശൗലിനോടുള്ള തന്റെ അധമമായ വർത്തനമൂലമാണു് അവയേതെങ്കിലും സംഭവിച്ചതെന്നു പറയുവാൻ സാദ്ധ്യമല്ല. "ദുഷ്പ്രവൃത്തിക്കാരുടെനിമിത്തം നീ മുഷിയരുതു്, നീതികേടു ചെയ്യുന്നവരോടു അസൂയപ്പെടുകയുമരുതു്. അവർ പുല്ലുപോലെ വേഗത്തിൽ ഉണങ്ങിവാടിപ്പോകുന്നു!! എന്നു് പിൽക്കാലത്തു് അദ്ദേഹം പാടിയതു് സ്വാനുഭവവെളിച്ചത്തിലായിരിക്കണം. ദൈവത്തിൽ വിശ്വസിക്കുക, നന്നിൽ ആനന്ദിക്കുക, നന്നിൽ വിശ്രമിക്കുക, തനിക്കായികാത്തിരിക്കുക എന്നിപ്രകാരം ആവർത്തിച്ചാവർത്തിച്ചു കാണുന്ന ആഹ്വാനം ദാവീദിന്റെ ജീവിതത്തോടു് തുലനംചെയ്യുമ്പോൾ കൂടുതൽ അർത്ഥവത്തായി കാണുന്നു. ദൈവത്തിനായി കാത്താരിക്കുന്ന മനുഷ്യൻ തീർച്ചയായും ശക്തനായിരിക്കും. മറ്റുള്ളവർ അറിയാതെതന്നെ അവനു കീഴ്പ്പെട്ടുപോകും. ദൈവേഷ്ടനിർവഹണത്തിൽ നാം അനുഷ്ഠിക്കുന്ന ഓരോത്യാഗങ്ങളും നമുക്കു് കൂടുതൽ നേട്ടങ്ങളാണെന്ന വസ്തുത നാം വിസ്മരിക്കരുതു്.

ചൊവ്വാ. സങ്കീ. 7.

ദാവീദ് നിർദ്ദോഷമായ രീതിയിൽ മാത്രം ശൗലിനോടു വർത്തിച്ചു എങ്കിലും ശൗൽ പിന്നെയും ദാവീദിനെ ദ്രോഹിക്കുവാൻ മുതിർന്നതു് എന്തുകൊണ്ടായിരിക്കാം. പക്ഷെ അദ്ദേഹത്തിന്റെ അധർമ്മികളായ സ്നേഹിതന്മാരുടെ വല്ലവരുടെയും ദുഷ്പ്രേരണയുടെ ഫലമായിരിക്കാം. അതല്ലെങ്കിൽ 1 ശമൂ. 24. 17—20-ൽ കാണുന്ന രീതിയിൽ സംസാരിച്ച ശൗൽ അതു വിസ്മരിച്ചു ദാവീദിനോടു വർത്തിക്കുവാൻ മാർഗ്ഗമില്ല. ഈ സങ്കീർത്തനത്തിന്റെ മുഖവുരയിൽ കാണുന്ന ബെന്യാമീന്യനായ കൂശ് അങ്ങനെ ഒരു സുഹൃത്തു് ആയിരുന്നു എങ്കിൽ ഈ സങ്കീർത്തനം കൂടുതൽ അർത്ഥവത്തായിത്തീരുന്നു. ആരോപണങ്ങൾ കൊണ്ടും വ്യാജവർത്തമാനപ്രചരണം കൊണ്ടും നിങ്ങളുടെ ജീവിതത്തെ ക്ലേശതരമാക്കുന്നതിനും നിങ്ങളുടെ മനസ്സമാധാനം നഷ്ടപ്പെടുത്തുന്നതിനും ശ്രമിച്ചുകൊണ്ടിരിക്കുന്ന വല്ല പരിചിതരും നിങ്ങൾക്കുണ്ടെങ്കിൽ ദാവീദിന്റെ മനോഭാരം എത്ര വലുതായിരുന്നു എന്നു ഗ്രഹിക്കുവാൻ നിങ്ങൾക്കു കഴിയും. എന്നാൽ അങ്ങനെയുള്ള ആരോപണങ്ങൾ ഉണ്ടായാൽ മനഃക്ഷോഭം കൂടാതെ ശാന്തമായിരുന്നു് ഒരു സ്വയപരിശോധന നടത്തുന്നതു നന്നായിരിക്കും. അകാരണമായുള്ള ആരോപണങ്ങൾ ആണെന്നു കണ്ടാൽ അതേപ്പററി സന്തോഷിക്കുക. ഇതേ അനുഭവം ഉണ്ടായിട്ടുള്ള അനേകം ഭക്തന്മാരെക്കുറിച്ചു നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. അതേ സമയത്തു എല്ലാം നീതിയോടെ വിധിക്കുന്ന ദൈവത്തിൽ ശരണപ്പെടുകയും ചെയ്യുക.

ബുധൻ. 1 ശമൂ. 25. 1—12.

ശൗലിനെ ഭയന്നു ദാവീദ് മരുഭൂമികളിലും വനാന്തർഭാഗത്തും നാളുകൾ കഴിക്കുകയാണല്ലോ. ആ കാലത്താണു തന്റെ സഹായം ലഭിച്ചിട്ടുള്ള ധനികനായ നാബാലിന്റെ അടുക്കൽ സഹായാഭ്യർത്ഥനയുമായി തന്റെ ബാല്യക്കാരിൽ ചിലരെ ദാവീദ് അയച്ചതു്. നാബാലിനെപ്പററി അവൻ മഹാ ധനികനായിരുന്നു എന്നു നാം വായിക്കുന്നു. എങ്കിലും ദാവീദിന്റെ സഹായാഭ്യർത്ഥന അവൻ നിരസിക്കുകയാണു ചെയ്തതു്. ധനവാനായിരിക്കുന്നതു് ഒരു വലിയ കാര്യമല്ല. നന്മപ്രവൃത്തികളിൽ ധനവാനാകുന്നതു നല്ലതുതന്നെ. സ്വഭാവത്തിൽ ധന്യൻ കൂടെക്കൂടെ അനുഗ്രഹീതനാണു്. സ്വർഗ്ഗത്തിൽ പരിഗണന അർഹിക്കുന്ന ധന്യതയ്ക്കു വേണ്ടി നമുക്കും ശ്രമിക്കാം. നാബാൻ ദുസ്വഭാവി ആയിരുന്നു എന്നാണു 17-ാം വാക്യത്തിൽ നാം വായിക്കുന്നതു്. തന്റെ ദാസന്മാർക്കും ആട്ടമാട്ടുകൾക്കും ഒരു മതിൽ പോലെ സംരക്ഷണം നൽകിയിരുന്ന ദാവീദിനെപ്പററി നാബാൽ എന്തു പറഞ്ഞു എന്നു 10-ാം വാക്യത്തിൽ കാണുക. സഹായം ചെയ്യുന്നതിനുള്ള വൈമനസ്യം നാബാല്യ മറെറാരു പ്രകാരത്തിൽ പ്രകടിപ്പിക്കുന്നതു സൂക്ഷിക്കുക. സ്വാർത്ഥാഭിലാഷങ്ങൾക്കു വിരുദ്ധമായി വരുന്ന കാര്യങ്ങൾ നിഷേധിക്കുന്നതിനും പ്രവർത്തിക്കാതിരിക്കുന്നതിനും ചില നീതീകരണങ്ങൾ കണ്ടുപിടിക്കുവാൻ മനുഷ്യൻ പലപ്പോഴും ശ്രമിക്കാറുണ്ടു്. അതല്ലെങ്കിൽ ദാവീദിനെ യജമാനനെ വിട്ടുപോയ ദാസനെന്നു സംബോധന ചെയ്യുവാൻ കാരണമില്ലല്ലോ.

വ്യാഴം. 1 ശമൂ. 25. 13—

ശൗലിനോടു പ്രതികാരം ചെയ്യുന്നതിനു വിസമ്മതിച്ച ദാവീദ് പലപ്പോഴും ശാന്തമായും ചിന്താപൂർവ്വം കാര്യങ്ങളെ അഭിമുഖീകരിച്ച ആ യോദ്ധാവു് അവയെല്ലാം വിസ്മരിച്ചു പ്രതികാരോദ്യുക്തനായി തിരിക്കുന്നതായി കാണുന്നു. അബീഗയിൽ വിവേകപൂർവ്വം പ്രവർത്തിച്ചില്ലായിരുന്നു എങ്കിൽ ദാവീദ് തന്റെ പേരിനു കളങ്കം ചാർത്തുന്ന ഒരു കൃത്യം ചെയ്യുമായിരുന്നു. പ്രതികാരവാഞ്ഛ പലരെയും അബദ്ധത്തിൽ വീഴിക്കാറുണ്ടു്.

അബീഗയിലിനെപ്പോലെയുള്ള എത്ര ഉത്തമസ്ത്രീകളാണു നാബാലിനെപ്പോലെയുള്ളവരുമായി വിവാഹബന്ധത്തിൽ കുടുങ്ങുന്നതുകൊണ്ടു ജീവിതം പാഴാക്കുന്നതു്. അവർ തമ്മിലുള്ള വിവാഹം ഏതു പ്രകാരം നടന്നു എന്നു നാമറിയുന്നില്ലാത്തതിനാൽ ആ വിഷയത്തിലേക്കു പ്രവേശിക്കേണ്ട ആവശ്യമില്ല. എന്നാൽ ധനത്തെപ്രതി മാത്രം പ്രശസ്തിയെപ്രതി മാത്രം സ്വഭാവസംസ്കരണമില്ലാത്തവനോടു കൂടെ ബന്ധിതയാകുവാൻ ആരെങ്കിലും സന്നദ്ധരാകുന്നുവെങ്കിൽ അതു ദൈവത്തിന്റെ ലക്ഷ്യത്തിനു വിരുദ്ധമാണെന്നും അതിന്റെ പര്യവസാനം എന്താണെന്നും ഓർത്തുകൊള്ളട്ടെ. അബീഗയിൽ എത്ര ബുദ്ധിപൂർവ്വമായ ഉപദേശം നൽകി എന്നു 24 മുതൽ 31 വരെയുള്ള വാക്യങ്ങളിൽ കാണുക. അധർമ്മപ്രവർത്തികൾക്കു നാം ഉദ്യുക്തരാകുന്ന പല അവസരങ്ങളിലും നമ്മെ പിൻതിരിപ്പിക്കുന്നതിനു ഇതുപോലെയുള്ള ഓരോ മാർഗ്ഗങ്ങൾ ദൈവം സ്വീകരിക്കാറുണ്ടു്. എന്നാൽ അവ അവഗണിച്ചു നാം മുമ്പോട്ടു പോകാറുണ്ടോ എന്നു നാം നോക്കുക.

വെള്ളി. 1. ശമൂ. 27.

ഈ കാലഘട്ടത്തിൽ ദാവീദ് വലിയ നിരാശയോടുകൂടെ ആയിരിക്കണം ദിനങ്ങൾ കഴിച്ചതു്. രാജസൈന്യത്തിന്റെ നിരന്തരമായ അന്വേഷണങ്ങളെ വിജയിച്ചു് ജീവിക്കുവാൻ സാധ്യമല്ലെന്നു ദാവീദു ഭയപ്പെട്ടു. അതോടൊപ്പം തന്റെ അനുയായികൾക്കു് അനുദിനജീവിതാവശ്യങ്ങൾ നിർവ്വഹിച്ചുകൊടുപ്പാനും അദ്ദേഹം ക്ലേശിക്കേണ്ടിവന്നു. അങ്ങനെ ഒരു സാഹചര്യത്തിലായിരുന്ന ദാവീദു് ഫെലിസ്ത്യദേശത്തേക്കു് ഓടിപ്പോയതു്. ഈ പ്രവൃത്തി ദൈവത്തിലുള്ള അവന്റെ വിശ്വാസം അത്രമാത്രം സുശക്തമല്ലായിരുന്നു എന്നു കാണിക്കുന്നതാണു്. ദൈവത്തിന്റെ അഭിഷിക്തദാസനെന്നനിലയിൽ കളങ്കം ചാർത്തുന്ന ഒരു കൃത്യമാ

യിരുന്നു ഇതു്. ഈ കാലത്തു് എഴുതപ്പെട്ട സങ്കീർത്തനങ്ങൾ ഒന്നും കാണാത്തതു് അത്ഭുതമല്ല. ഇസ്രായേലിലെ ആ മധുരഗായകൻ മൂകനായി എന്നോ? അതേ അതുതന്നെയാണു നാം കാണുന്നതു്. കാര്യസാദ്ധ്യം, അതിനാവശ്യമായ ലോകസാധാരണങ്ങളായ നയങ്ങൾ ഇവയാൽ നാം നീതരാകുമ്പോൾ അന്തരാത്മാവു് അന്ധകാരാവൃതമായി തീരുക സാധാരണമത്രേ. നമ്മുടെ ആലോചനകൾക്കും പരിപാടികൾക്കും കൂടുതൽ കൂടുതൽ സ്ഥാനം നൽകി നാം ക്രമേണ ദൈവത്തിൽനിന്നകന്നുപോകുന്നു. ദൈവത്തിന്റെ തുണയേക്കാൾ ആഖീശിന്റെ സംരക്ഷണവും ദൈവത്തിലുള്ള ഉറപ്പിനേക്കാൾ സിക്ലാഗിലെ സ്വസ്ഥതയും നാം പലപ്പോഴും ആരാഞ്ഞിട്ടില്ലേ എന്നു നോക്കുക,

ശനി. 1. ശമു: 29.

ദാവീദ് ഫെലിസ്ത്യസൈന്യങ്ങളോടു കൂടെ യിസ്രായേൽക്കാരോടു യുദ്ധം ചെയ്യുവാൻ തിരിച്ചു എങ്കിലും വലിയ ഹൃദയഭാരത്തോടുകൂടെ ആയിരിക്കും അതിനൊരുമ്പെട്ടതു്. ശൗലിനെ വധിക്കുവാൻ അവസരം ലഭിച്ചു എങ്കിലും അവയെ വിനിയോഗിക്കുവാൻ വിസമ്മതിച്ച ദാവീദ് ഇവിടെ നേരേ മറിച്ചു ശൗലിനെതിരായി യുദ്ധം ചെയ്യുവാൻ ഒരുങ്ങുമെന്നു വിചാരിക്കുവാൻ നിവൃത്തിയില്ല. എന്നാൽ ആ അപകടത്തിൽ നിന്നു പ്രതീക്ഷിച്ചിരിക്കാത്ത വിടുതലാണു അവനു ലഭിച്ചതു്. നമ്മുടെ പാപാവസ്ഥയിൽ ഇങ്ങനെയുള്ള ചില അപകടസ്ഥാനങ്ങളിൽ നിങ്ങളും എത്തിയിട്ടുണ്ടാവാം. ദൈവത്തിങ്കലേക്കു തിരിയുക. അവൻ അവയ്ക്കെല്ലാം പരിഹാരമുണ്ടാക്കുവാൻ പ്രാപ്തനാണു്. അപ്രതീക്ഷിതമായ വിധത്തിലാണല്ലോ ദാവീദു തിരിച്ചുപോകുവാൻ നിർബന്ധിതനായതു്. അദ്ദേഹം തിരിച്ചുപോകുന്ന അവസരത്തിൽ വിദൂരത്തു് പാളയമടിച്ചിരുന്ന യിസ്രായേൽസൈന്യത്തേയും തന്റെ സ്നേഹിതനായ യോനാഥാനേയും കാണുവാൻ ശ്രമിച്ചിരിക്കാം. ഏതായാലും ഈ സംഭവം ദാവീദിനെ ചില പുതിയ അനുഭവങ്ങളിൽ കൂടെ പ്രത്യേകിച്ചു് തന്റെ ദൈവവുമായുള്ള ബന്ധം ശക്തിപ്പെടുത്തുന്നതിനു നയിച്ചുകാണുവാനെളുപ്പമുണ്ടു്.

# പരീക്ഷയെ ദൈവത്തോടുകൂടെ അഭിമുഖീകരിക്കുക

(സി. റി. ജി.)

“നമ്മുടെ ദൈനംദിന വിചിന്തനത്തിൽ നാളത്തെ ദിവസം മാറ്റാൻ എനിക്കു് കഴിയും എന്നു ചിന്തിക്കുന്നതിനേക്കാൾ അബദ്ധജഡിലമായ ഒരു പിശകു് വേറെയില്ല. ഈ വസ്തുത സുവ്യക്തം തെളിയിക്കുന്ന ഒരു ആധുനിക ഉദാഹരണം പരിശോധിക്കാം. “ഇനി ഞാൻ കുടിക്കയില്ല” എന്നു് അവരുടെ മദ്യപാനാസക്തിയിലുള്ള നിസ്സഹായാവസ്ഥ വേണ്ടവണ്ണം മനസ്സിലാക്കാതെ അനേകം മദ്യപാനികൾ പലപ്പോഴും തീരുമാനിക്കാറുണ്ടെങ്കിലും, മദ്യപാനം പരിശീലിച്ചുപോയ ഇവർ മദ്യപിക്കാതെയിരിക്കുവാൻ നിവൃത്തിയില്ലാത്തവരായി കാണപ്പെടുന്നു. ആ പ്രത്യേക സ്വഭാവത്തോടു അവരുടെ മനശ്ശക്തി ബന്ധിതമാകയാൽ ഇച്ഛയനുസരണമായി പ്രവർത്തിക്കുന്നതിനു അവർക്കു് സാധിക്കാതെ വരുന്നു. അവർ സ്വതന്ത്രരല്ല. ഹൃദയത്തിൽ തീരുമാനിക്കുന്നതിനെ പ്രായോഗികമാക്കുവാൻ അവർ അപ്രാപ്തരാണു്.

മദ്യത്തിനോ പുകവലിയ്ക്കോ അതിഭക്ഷണത്തിനോ അതിഭാഷണത്തിനോ വികാരങ്ങൾക്കോ അസൂയയ്ക്കോ അടിമപ്പെട്ടിരിക്കുന്ന ഒരു പുരുഷനോ സ്ത്രീയോ ‘യഥാർത്ഥമായി ഞാൻ പരിശ്രമിക്കുന്നപക്ഷം നാളെ ഇവയെ എന്നിൽ നിന്നും എനിക്കു മാറ്റാം’ എന്നു പറയുന്നുവെങ്കിൽ അതിന്റെ അർത്ഥം ആ ആൾ തന്റെ യഥാർത്ഥ അവസ്ഥയെക്കുറിച്ചു വേണ്ടപ്രകാരം അറിയുന്നില്ല എന്നുള്ളതത്രേ. മനുഷ്യമനസ്സു് സ്വതന്ത്രമാണെന്നുള്ള പൊതുവിശ്വാസം തെറ്റാണെന്നു ആധുനികമനശ്ശാസ്ത്രവിദഗ്ദ്ധന്മാർ സമ്മതിച്ചിരിക്കുന്നു.

നാളെ എന്റെ സ്വഭാവത്തെ എനിക്കു മാറ്റാൻ സാധിക്കും എന്നു ഒരുവൻ പറയുന്നു. (I can change tomorrow) എന്നാൽ ഇങ്ങനെ പറയുന്ന (!) ഞാൻ എന്നാൽ എന്തു്? ഞാൻ എന്നു പറയുന്നതു് ഒരുവൻ അവന്റെ ഭൂതകാലത്തിൽ ചെയ്തിട്ടുള്ള പ്രവർത്തികളുടെ ഒരു രത്നച്ചുരുക്കമത്രേ—ചെയ്തുകൂടാത്തവയെ ചെയ്തതായും ചെയ്യേണ്ടിയിരുന്നവയെ ചെയ്യാതെയിരുന്നതുമായിട്ടുള്ള നിന്റെ പ്രവർത്തികളുടെ ഒരു സമാഹാരമാണു് ഈ ‘ഞാൻ’. മാറുവാൻ നീ ആഗ്രഹിക്കുന്ന പരിചയങ്ങളുടെ കൂട്ടമാണു് ‘ഞാൻ.’ ഉറക്കം കഴിഞ്ഞു പ്രഭാതത്തിൽ ഒരുവന്റെ മുഖം ഉറങ്ങുവാൻ പോകുന്നതിനു മുമ്പിലത്തേതിൽ നിന്നു് കാര്യമായ വ്യത്യാസമുള്ളതല്ലെന്നുള്ളതു ഒരു പരമാർത്ഥമാണു്. എങ്കിലും പ്രഭാതത്തിൽ ഒരുവൻ തന്റെ മുഖത്തെ കണ്ണാടിയിൽകൂടി കാണുമ്പോൾ ഉറക്കത്തിനു മുമ്പുണ്ടായിരുന്ന അവസ്ഥയിൽനിന്നു മുഖം വിഭിന്നമായിരിക്കുന്നതായി വിശ്വസിക്കാതിരിപ്പാൻ നിവൃത്തിയില്ല. സുബോധത്തോടുകൂടി ഉണരുന്ന മദ്യപൻ മദ്യത്തിനായി ആഗ്രഹിക്കുകയും അതു് പാനം ചെയ്യുകയും അങ്ങനെ മദോന്മത്തനായി തീരുകയും ചെയ്ത മനുഷ്യൻ തന്നെയാണല്ലോ.

നാം ‘ഞാൻ’ എന്നു വിളിക്കുന്ന ആ വ്യക്തി നമ്മുടെ അനേകം ഇന്നലകളിലെ പ്രവർത്തികളുടെയും തീരുമാനങ്ങളുടെയും ഒരു ആകെത്തുകയാണു്. ഈ യഥാർത്ഥത്തിന്മേൽ അധിഷ്ഠിതമാകുന്നു മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള ക്രിസ്തീയ ധാരണ. സ്ത്രീ പുരുഷന്മാർ പാപം ചെയ്യുന്നു എന്നു നിർവചിക്കുമ്പോൾ ക്രിസ്തീയ വിശ്വാസം പ്രതിഫലിപ്പിക്കാത്തതു അതുകൊണ്ടാകുന്നു. മനുഷ്യൻ—സ്ത്രീ പുരുഷന്മാർ—പാപികളാകുന്നു എന്നു തന്നെ ക്രിസ്തീയ വിശ്വാസം പ്രഖ്യാപിക്കുന്നു.

“ചിലപ്പോഴെല്ലാം ഞാൻ പാപം ചെയ്തുപോയി. അവയെയെല്ലാം ഞാൻ പിമ്പിലേക്കു വലിച്ചെറിഞ്ഞു; മേലാൽ അപ്രകാരം ഞാൻ പ്രവർത്തിക്കുന്നതല്ല” എന്നു മാത്രം തന്റെ പാപജീവിതത്തെക്കുറിച്ചു ഏറ്റു പറയുന്നതുകൊണ്ടു് ചെയ്യേണ്ടതു ചെയ്തു എന്നു തൃപ്തിപ്പെടുന്നവർ യഥാർത്ഥ്യത്തിന്റെ ആഴത്തിലേക്കു് ഇറങ്ങിച്ചെല്ലുന്നില്ല. അങ്ങനെയുള്ളവർ കാര്യമായ ഒരു മിഥ്യാധാരണയ്ക്കു വിധേയരാണു്. നമ്മുടെ ഭൂതകാലജീവിതത്തിലെ പാപങ്ങൾ (തെറ്റുകൾ) എല്ലാം ഒരു പെട്ടിയിൽ ഉള്ളടക്കം ചെയ്തു പിമ്പിലേക്കു വലിച്ചെറിഞ്ഞിരിക്കുകയല്ല. അത്ഭുതകരവും രഹസ്യസമ്പൂർണ്ണവുമായ ‘ഞാൻ’ ‘ഞാൻ’ എന്ന പദത്തിൽ അവ ഇന്നും നമ്മോടുകൂടെയുണ്ടു്. അചഞ്ചലമായ ഒരു കല്ലുപോലെയുള്ള ഒന്നല്ല ആളത്വം. അതു് അചഞ്ചലമായി നൽക്കാതെ എല്ലാം

യ്പോഴും ഒന്നുകിൽ നന്മയിലേക്കു അല്ലെങ്കിൽ തിന്മയിലേക്കു വളർന്നുകൊണ്ടിരിക്കുകയാണു്.

അതുമൂലം "വേണമെങ്കിൽ നാളെ വ്യത്യാസപ്പെടുത്താം" എന്നു നമ്മെക്കുറിച്ചു നാം പറയുന്നു എങ്കിൽ അതു് സത്യമല്ല. ഒരു പക്ഷേ തത്വപരമായി അങ്ങനെ പറയാമായിരിക്കാം—തത്വത്തിൽ ഓരോ മനുഷ്യനും വലിയവൻതന്നെ—എന്നാൽ ജീവിതവും തത്വവും ഒരേ വസ്തുവല്ല. ഭൂതകാലത്തിൽ തിന്മ തെരഞ്ഞെടുത്തതിനാൽ വർത്തമാനകാലത്തിലും തിന്മയെത്തന്നെ തെരഞ്ഞെടുക്കുമാറു അതു നമ്മുടെ ജീവിതത്തെ ജയിച്ചു അടിമയാക്കിത്തീർത്തിരിക്കുന്നു. എന്തെന്നാൽ ഇപ്പോൾ തെരഞ്ഞെടുപ്പു നടത്തുന്ന ഈ 'ഞാൻ' അതിന്റെ ഭൂതകാലത്തിലെ തെരഞ്ഞെടുപ്പുകളുടെ ഫലമായി രൂപം കൈക്കൊണ്ടിട്ടുള്ളതാണു്.

ക്രിസ്തീയ വേദശാസ്ത്രത്തിൽ എന്റെ പ്രതിപാദ്യ വിഷയത്തെ doctrine of original sin— ജന്മപാപം എന്നു വിളിക്കുന്നു. ഇതു് ഇന്നു് വേദപണ്ഡിതന്മാരുടെ ഇടയിൽ വിവിധ വിമർശനങ്ങൾക്കു വിധേയമായിട്ടുള്ള ഒരു വിഷയമത്രേ. എന്നാൽ വിമർശനങ്ങളിൽ മിക്കതും ഉപരിപ്ളവമായ ചില ചിന്താഗതികളെ കാണിക്കുന്നവ മാത്രമാകുന്നു. എന്നാൽ വിമർശനത്തിനു വിഷയമായ വേദശാസ്ത്രനിർവ്വചനം തീർച്ചയായും ശരിയെന്നു പറവാൻ നിവൃത്തിയില്ല. എന്നാൽ ആ നിർവ്വചനം ഒരു യാഥാർത്ഥ്യം വ്യക്തമാക്കുന്നുണ്ടു്. പ്രവർത്തന സ്വാതന്ത്ര്യമുള്ള ഓരോ വ്യക്തിക്കും തിന്മയിലേക്കു് ഒരു ചായ്‌വുണ്ടു്. മനുഷ്യമനസ്സു് സ്വതന്ത്രമാണെന്നുള്ള മിഥ്യാബോധത്തിന്മേൽ വളർത്തപ്പെടുകയാൽ തങ്ങളുടെ ജീവിതം അപകടത്തിലകപ്പെട്ടിട്ടുള്ള അനേകരുടെ ചരിത്രം ചൂണ്ടിക്കാണിക്കുവാൻ കഴിയുന്നതാണു്.

നാം ആയിരിക്കുന്ന നിലയിൽ നിന്നു നമ്മെ നിഷ്പ്രയാസം വ്യത്യാസപ്പെടുത്താമെന്നുള്ള ധാരണ തെറ്റാണെന്നു ബോദ്ധ്യപ്പെടുന്നതുവരെ നമ്മുടെ അപകടാവസ്ഥയെക്കുറിച്ചു നമുക്കു ബോദ്ധ്യപ്പെടുന്നതല്ല. അതു നമുക്കു തന്നെത്താൻ സാദ്ധ്യമെങ്കിൽ കുരിശു അർത്ഥശൂന്യമെന്നു വരും. സ്വയത്തിൽ ആശ്രയിച്ചു തങ്ങളെത്തന്നെ വ്യത്യാസപെടുത്താമെന്ന ചിന്താഗതിയിൽ വളർന്നിട്ടുള്ള അനേകർക്കു ക്രൂശിന്റെ മാർഗ്ഗം അർത്ഥശൂന്യമായി തോന്നാവുന്നതാണു്. വള്ളത്തിൽ കയറിയിരിക്കുന്ന മനുഷ്യൻ അതിലിരുന്നുകൊണ്ടു് അതിനെ തള്ളിയാൽ ആ വള്ളം നീങ്ങുകയില്ലെന്നു വ്യക്തമാണല്ലോ. രോഗി തന്നെത്തന്നെ സുഖപ്പെടുത്തുന്നതെങ്ങനെയെന്നുള്ളതാണു് മദ്യപാനിയെക്കുറിച്ചുള്ള പ്രധാന പ്രശ്നം. മദ്യപാനാസക്തനായ മനുഷ്യൻ തന്റെ ഇച്ഛാശക്തിയെ നിയന്ത്രിക്കുവാൻ അപ്രാപ്തനാണു്. അങ്ങനെ എന്റെ ജീവിതം നിയന്ത്രിക്കുവാൻ ഞാൻ അപ്രാപ്തനാണെന്നു സമ്മതിക്കുകയത്രേ ഒരു മദ്യപൻ ചെയ്യേണ്ടുന്ന പ്രഥമ തീരുമാനം.

ഒരു പുരുഷനോ സ്ത്രീയോ തന്റെ മനശ്ശക്തി ദുർബലമാണെന്നു മനസ്സിലാക്കുന്നെങ്കിൽ തനിക്കുണ്ടായിട്ടുള്ള ദുഷ്പരിചയം നിയന്ത്രിക്കുവാൻ അപ്രാപ്തനാണെന്നു ഗ്രഹിക്കുന്നെങ്കിൽ അതു ആ ആളിനെ സംബന്ധിച്ചിടത്തോളം വീർപ്പുമുട്ടിക്കുന്ന അനുഭവമായിരിക്കും. ശോകപര്യവസായി ആയ തന്റെ വിധി എന്താണെന്നു മനസ്സിലാക്കുകയാണു് അതുമൂലം അയാൾ ചെയ്യുന്നതു്.

## സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സ്

### കറ്റാനത്തെ വിവിധ വാർഷിക സമ്മേളനപരിപാടികൾ

കറ്റാനം പള്ളിമൈതാനത്തു തയ്യാറാക്കിയിട്ടുള്ള സെന്റു് സ്റ്റീഫൻസ് നഗറിൽ വച്ചു് ഏപ്രിൽ 24, 25, 26 എന്നീ തീയതികളിൽ സി. ക്രി. കോൺഗ്രസ്സിന്റെ 53-ാമതു സമ്മേളനം സാഘോഷം കൊണ്ടാടുന്നതാണു്. ഏപ്രിൽ 25-ാംനു 10 മണിക്കു നടക്കുന്ന യുവജനസമ്മേളനത്തിൽ ശ്രീ. എം. വി. ചെറിയാൻ എം. എൽ. ഏ. അദ്ധ്യക്ഷത വഹിക്കുന്നതും, റവ. ഫാദർ കെ. പീലിപ്പോസ്, റവ. ഡീക്കൻ ഡാനിയേൽ വറുഗീസ്, റവ. ഡീക്കൻ ഒ. ജെ. മോസസ്സ്, ശ്രീ. കെ. ഇ. മാമ്മൻ എന്നിവർ പ്രസംഗിക്കും. ഉച്ചയ്ക്കുശേഷം രണ്ടര മണി മുതൽ നടക്കുന്ന സർവസമുദായ സൗഹാർദ്ദസമ്മേളനം മന്ത്രി ശ്രീ. പനമ്പള്ളി ഉൽഘാടനം ചെയ്യും. ശ്രീ. പട്ടം താണുപിള്ള അദ്ധ്യക്ഷത വഹിക്കുന്ന പ്രസ്തുത സമ്മേളനത്തിൽ മെ. റ്റി. ഏ. അബ്ദുള്ള, ചെറിയാൻകാപ്പൻ, സ്വാമി ജോൺ ധർമ്മതീർത്ഥർ, എം. സി. അലക്സാണ്ടർ എന്നിവർ പ്രസംഗിക്കും. രാത്രിയിൽ അംഗങ്ങളുടെ വാർഷികപൊതുയോഗവും ശാഖാപ്രതിനിധിസമ്മേളനവും ഉണ്ടായിരിക്കും. ഞായറാഴ്ച പ. കാതോലിക്കാബാവാ തിരുമേനി വി: കുർബാന അർപ്പിക്കുന്നതും 10 മണി മുതൽ ശ്രീമതി ശോശാമ്മ മാത്യുവിന്റെ അദ്ധ്യക്ഷതയിൽ വനിതാസമ്മേളനം നടക്കുന്നതുമാണു്.

ഉച്ചയ്ക്കുശേഷം 2-30-നു് കൂടുന്ന വാർഷികസമ്മേളനം മന്ത്രി ശ്രീ. ടി. എം. വറുഗീസ് ഉൽഘാടനം ചെയ്യുന്നതും ശ്രീ. കെ. സി. ഏബ്രഹാം (അയ്യമ്പള്ളി) അദ്ധ്യക്ഷത വഹിക്കുന്നതുമാണു്. മെ. എൻ. പി. വറുഗീസ്, കുര്യൻ തെക്കേടവിൽ, സി. ഐ. നൈനാൻ എന്നിവർ സമ്മേളനത്തിൽ പ്രസംഗിക്കും. ഞായറാഴ്ച വൈകിട്ടു് മേരീ കോർലിയുടെ "ബറബ്ബാസ്" എന്ന പ്രഹസനം നടത്തപ്പെടുന്നതാണു്.

Licence No. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

## സാമൂഹ്യനീതിയുടെ ഉദയം

(ഡീക്കൻ സി. പി. വറുഗീസ്, കുറുപ്പംപടി)

II

### അനീതിയുടെ അന്ത്യവും ശിക്ഷാവിധിയും

ക്രിസ്തുവിന്റെ ഉപമകളിൽ ഏററവും ശക്തിയേറിയ ഒരു ഉപമയാണു ധനവാന്റെയും ലാസറിന്റെയും

ഈ ഉപമയിൽ നാം കാണുന്ന ധനവാൻ ബഹുമാനിതനായ ഒരു പൌരനായിരുന്നു. ആനന്ദത്തിന്റെയും ആഡംബരത്തിന്റെയും മടിത്തട്ടിൽ അയാൾ ജീവിച്ചു. അയാളുടെ കഠിനപാപങ്ങളെക്കുറിച്ചു നാം അറിയുന്നില്ല. ചില വേദപുസ്തകനിരൂപകന്മാർ പറയുന്നതു് അവൻ വലിയ പാപിയായിരുന്നുവെന്നാണു്. അതു ശരിയായിരിക്കാം. എന്നാൽ അവൻ ചെയ്യേണ്ടതു ചെയ്തില്ല. അതു പാപമാണു്. അതു Sins of Omission (ചെയ്യേണ്ടതു ചെയ്യാത്തതു്) എന്ന പാപത്തിൽ ഉൾപ്പെടും. നിലവിലിരുന്ന സാമൂഹ്യ വ്യവസ്ഥിതിയിൽ യാതൊരു വ്യതിയാനവും വരുത്താതെ ജീവിക്കുവാൻ അവൻ ആഗ്രഹിച്ചു. അതു സാധിച്ചു. അതു് അവനു് ആനന്ദകരവുമായിരുന്നു. അവന്റെ വാതിലിൽ ലാസർ എന്നു പേരുള്ള ഒരു വലിയ ദരിദ്രൻ അവശനായി കിടക്കുന്നു. അവന്റെ വരണ്ട ചുണ്ടുകൾ, വിറയ്ക്കുന്ന ദേഹം, ദുർഗന്ധം വമിക്കുന്ന വ്രണങ്ങൾ നിറഞ്ഞ അവയവങ്ങൾ, പാടുവീണ കുഴിഞ്ഞ കണ്ണുകൾ, ചീഞ്ഞു നാറുന്ന കീറത്തുണിക്കെട്ടു്, തിങ്ങി വിങ്ങുന്ന സങ്കടം സ്ഫുരിക്കുന്ന മുഖം ഇവ ഏതൊരു കഠിനഹൃദയന്റെയും കരളലിയിക്കുന്ന ഒരു കാഴ്ചയായിരുന്നു. ധനവാന്റെ മേശയിൽനിന്നു വീഴുന്ന അപ്പത്തിന്റെ അവശിഷ്ടങ്ങൾ തിന്നു് അവന്റെ പൊരിയുന്ന വയറിനു് അവൻ അല്പമായ ആശ്വാസം നൽകിവന്നു. അവന്റെ കൂട്ടുകാർ വ്രണത്തെ നക്കുന്ന പട്ടിക്കൂട്ടങ്ങളായിരുന്നു. ലോകത്തിൽ വച്ചു് ഏററവും നിർഭാഗ്യവാനും അരിഷ്ടനുമായി അവൻ കാണപ്പെട്ടു. ഒരു മങ്ങിയ ദിനത്തിൽ ശോകാന്തമയമായ അവന്റെ ലോകജീവിതം അവസാനിച്ചു. അവന്റെ മരണം അജ്ഞാതമായിരുന്നു. ആ ചീഞ്ഞുനാറിയ ശവശരീരത്തിൽ പുഷ്പവൃഷ്ടിയോ, അലംകൃതമായ വിലയേറിയ വസ്ത്രങ്ങളോ കണ്ടില്ല. അവനു് മനോഹരമായി അലങ്കരിച്ച ശവമഞ്ചവും ലഭിച്ചില്ല. അവൻ ദരിദ്രനായി ജനിച്ചു, ദരിദ്രനായി വളർന്നു, ദരിദ്രനായി മരിച്ചു. മറെറാരുവിധത്തിൽ പറഞ്ഞാൽ അവൻ കഷ്ടതയിൽ ജനിച്ചു, വേദനയിലും ഞെരുക്കത്തിലും വളർന്നു, ആരാലും അറിയപ്പെടാതെ മരിച്ചു. അവന്റെ ശവകുടീരത്തിന്റെ സ്ഥാനംപോലും അജ്ഞാതമായിരുന്നു. അതേ—ദാരിദ്ര്യത്തിൽ ഹോമിച്ച വ്യാമോഹങ്ങളും നശിച്ച ആശകളുമായി അവൻ ലോകത്തോടു യാത്രപറഞ്ഞു. ധനവാനും മരിച്ചു. വളരെ ഭംഗിയായി അലങ്കരിച്ച ശവമഞ്ചത്തിൽ, മനോഹരമായ ശവകുടീരത്തിൽ അയാളും സംസ്കരിക്കപ്പെട്ടു. പലരും കരഞ്ഞു. അടുത്തവർ അതിശക്തിയായിട്ടുതന്നെ വിലപിച്ചു. പലരും അയാളുടെ അപദാനങ്ങളെ കീർത്തിച്ചു. മരണശേഷം ഇവരിരുവരുടെയും മറെറാരു ചിത്രവും കർത്താവു കാണിക്കുന്നു. ദരിദ്രൻ സൌഭാഗ്യത്തിന്റെ മടിത്തട്ടിൽ, ധനവാൻ കരാളവേദനയുടെ ആസ്ഥാനത്തിൽ. ഈ ഉപമ സാമൂഹ്യനീതിസ്ഥാപനത്തിനുള്ള ക്രിസ്തുവിന്റെ വിജയകരമായ പരിശ്രമമായിരുന്നു. ലോകത്തിൽ ഇന്നും നാം കാണുന്ന നിരവധി പാവങ്ങളുടെ കണ്ണുനീർ തുടയ്ക്കുവാൻ സന്മനസ്സുണ്ടാകുന്ന ഒരു സാമൂഹ്യവ്യവസ്ഥിതി, സത്യമായ ക്രിസ്തീയജീവിതത്തിൽ കാണുവാൻ സാധിക്കും. നല്ല ശമറിയാക്കാരന്റെ ഉപമയും ആ സത്യം മറെറാരു വിധത്തിൽ എടുത്തുകാണിക്കുന്നു.

### അന്ത്യന്യായവിധി

വി: മത്തായിയുടെ സുവിശേഷത്തിൽ കാണുന്ന ചെമ്മരിയാടുകളുടെയും കോലാടുകളുടെയും ഉപമയിൽ നീതിനിഷ്ഠനായ ക്രിസ്തുവിന്റെ അന്ത്യന്യായവിധിയുടെ ചിത്രം നമുക്കു ദർശിക്കാം.

ക്രിസ്തുവിന്റെ വിധിയുടെ സിംഹാസനത്തിനു മുമ്പിൽ സകല മനുഷ്യരും നിൽക്കുന്നു. (Matt 25: 31-46) മനുഷ്യസ്നേഹത്തിന്റെ മാനദണ്ഡത്തിലാണു അവർക്കു ശിക്ഷയും രക്ഷയും നൽകപ്പെടുന്നതു്. സഹജീവികളെ സ്നേഹിച്ചുവോ എന്നും അവരുടെ ആവശ്യങ്ങൾ നിറവേററിയോ എന്നുമാണു് അവരോടു ചോദിക്കുന്നതു്. ചില വേദപുസ്തകപണ്ഡിതന്മാർ ഈ ഉപമയിൽ ക്രിസ്തുവിന്റെ ന്യായവിധിയുടെ മുഴുവൻഭാഗങ്ങളും ഉൾക്കൊള്ളുന്നില്ല എന്നു പറയുന്നതു്. ക്രിസ്തുവിന്റെ അരുളപ്പാടുകളുടെ ഉദ്ദേശവും അർത്ഥവ്യാപ്തിയും ലഘൂകരിക്കുവാൻ നമുക്കു് അസാദ്ധ്യമാണു്. മേൽപറഞ്ഞ ന്യായവിധിയിൽ കർത്താവു് ഉദ്ദേശിക്കുന്ന വിധത്തിലുള്ള നല്ല മക്കൾ അല്ല നാം എന്നുവരികിൽ നമ്മുടെ വേദശാസ്ത്രപരിജ്ഞാനംകൊണ്ടു യാതൊരു പ്രയോജനമില്ല. കാണപ്പെടുന്ന സഹജീവികളായ സഹോദരങ്ങളെ സ്നേഹിക്കാൻ കഴിയാത്ത നാം കാണപ്പെടാത്ത ദൈവത്തെ എങ്ങിനെ സ്നേഹിക്കും. "ഈ ഏററവും ചെറിയവരിൽ ഒരുത്തനു നിങ്ങൾ ചെയ്യാഞ്ഞിടത്തോളമെല്ലാം എനിക്കാകുന്നു ചെയ്യാഞ്ഞതു് എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു." (Matt. 25: 45).

സാമൂഹ്യനീതിക്കുവേണ്ടിയുള്ള ഇത്ര ഹൃദയാവർജ്ജകമായ ഒരു വിളി നമുക്കു് എവിടെ കേൾക്കുവാൻ സാധിക്കും? ഇന്നത്തെ ക്രിസ്ത്യാനി ഈ മഹനീയമായ ആഹ്വാനത്തിനു് എന്തു മറുപടി നൽകും?

### ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രു. | 6 | 0 | 0 |
| ആറു മാസത്തേക്കു് | | 3 | 0 | 0 |
| ഒററപ്രതിക്കു് | | 0 | 2 | 0 |

Printed & Published by N. M. Abraham B. A. at the Malayala Manorama Press, Kottayam